

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




Vol. 06 No. 24 THE ONLINE OFFICIAL NEWS BULLETIN 2023 June 17


## SEASON OF PENTECOST പെന്തിക്കോസ്തികാലം

| SUNDAY | MONDAY | TUESDAY | WEDNESDAY | THURSDAY | FRIDAY | SATURDAY |
|---|---|---|---|---|---|---|
| 18 3rd Sunday after Pentecost  | 19 ✝Comme. of St. James the apostle (First Bishop of Jerusalem)   | 20  | 21  | 22  | 23  | 24 Birth of St. John the Baptist   |



# സംസ്കാര സമ്പന്നതയുടെ അടയാളമായിരിക്കണം വിദ്യാഭ്യാസം: പ. കാതോലിക്ക ബാവ

എറണാകുളം: മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ കാതോലിക്കേറ്റ് ആൻഡ് എം ഡി സ്കൂൾ മാനേജ്മെൻറ് കീഴിൽ പ്രവർത്തിക്കുന്ന രാജർഷി മെമ്മോറിയൽ ഹയർ സെക്കൻഡറി സ്കൂളിൽ യു.പി വിഭാഗത്തിനായി പുതുതായി നിർമ്മിച്ച ജോസഫ് മാർ പക്കോമിയോസ് സ്മാരക മന്ദിരം നാടിന് സമർപ്പിക്കലും ഹയർ സെക്കൻഡറി വിഭാഗത്തിനായി നവീകരിച്ച പ. ബസേലിയോസ് പൗലോസ് ദ്വിതീയൻ സ്മാരക കമ്പ്യൂട്ടർ ലാബിന്റെ സമർപ്പണവും ആർ എം.റ്റി.റ്റി.ഐ സപ്തി ആഘോഷവും പ. ബസേലിയോസ് മാർത്തോമ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവ ഉദ്ഘാടനം ചെയ്തു.

പൊതു വിദ്യാഭ്യാസം സമൂഹത്തിന്റെ യശ്ശസിനും നാടിന്റെ സംസ്കാരത്തിനും ഉതകുമാറ് സൃഷ്ടിക്കേണ്ടത് കാലഘട്ടത്തിന്റെ ആവശ്യമാണെന്ന് പ. കാതോലിക്കാബാവ ചൂണ്ടിക്കാട്ടി. സ്കൂൾ മാനേജർ ഡോ. ഗബ്രിയേൽ മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്താ യോഗത്തിൽ അധ്യക്ഷത വഹിച്ചു. കുന്നത്തുനാട് നിയോജകമണ്ഡലം എം.എൽ.എ. അഡ്വ. പി. വി. ശ്രീനിജൻ മുഖ്യപ്രഭാഷണം നിർവഹിച്ചു. മാനേജ്മെൻറ് സ്കൂൾ കോഡിനേറ്റർ ഫാ. ജിത്തു മാത്യു ഐക്കരകുന്നത്ത് ആമുഖപ്രഭാഷണം നടത്തി.



ചെങ്ങന്നൂർ സെന്റ് ഇഗ്നേഷ്യസ് കത്തീഡ്രൽ യുവജനപ്രസ്ഥാനത്തിന്റെ പ്ലാറ്റിനം ജൂബിലി ഉദ്ഘാടനം ജസ്റ്റീസ് ബഞ്ചമിൻ കോശി നിർവഹിച്ചു.



ഇടുക്കി ഉപ്പ്കുന്ന് പള്ളി കൂദാശ പ. കാതോലിക്കാ ബാവായുടെ മുഖ്യ കാർമ്മികത്വത്തിൽ നടത്തി. മാത്യൂസ് മാർ തേവോദോസിയോസും, ഭദ്രാസന മെത്രാപ്പോലീത്താ സഖറിയാ മാർ സേവേറിയോസും സഹകാർമ്മികരായിരുന്നു.



കോതമംഗലം മാർ ബസേലിയോസ് ഔഗേൻ ചാരിറ്റബിൾ ഫൗണ്ടേഷന്റെ സ്വാന്തനം സ്പെഷ്യൽ സ്കൂൾ കുട്ടികളുടെ വിവിധ കലാപരിപാടികളും ജനറൽ ബോഡി മീറ്റിങ്ങും പ. ബസേലിയോസ് മാർത്തോമാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവ അധ്യക്ഷത വഹിച്ചു.



മികച്ച വിജയം നേടിയ പ്രതിഭകളെ ആദരിക്കുന്നതിനായി ഓർത്തഡോക്സ് സഭ നിരണം ഭദ്രാസനം മെറിറ്റ് ഈവനിംഗ് സംഘടിപ്പിച്ചു. ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് അധ്യക്ഷത വഹിച്ചു. വൈദിക സെമിനാരി പ്രിൻസിപ്പാൾ ഫാ. ഡോ. റെജി മാത്യു മുഖ്യസന്ദേശം നൽകി. പത്താം ക്ലാസ് മുതൽ സർവകലാശാല തലം വരെയും, കലാ കായിക രംഗങ്ങളിലും മികവ് തെളിയിച്ച വരെയും സിവിൽ സർവീസ് പരീക്ഷയിൽ ഉന്നത വിജയം നേടിയ നിധിൻ കെ ബിജു കുറ്റികണ്ടത്തിൽ, ജോയൽ എബ്രഹാം മുണ്ടക്കുളത്ത് എന്നിവരെയും ആദരിച്ചു.


Published by Dr. Yuhanon Mar Diascoros Metropolitan on behalf of MOSC Media Department

ലേഖനം

# മിഷൻ എന്ത്? എന്തിന്?



ഡോ. യൂഹാനോൻ മാർ തേവോദോറോസ്

മിഷൻ പഠനത്തിനായുള്ള അഖിലേന്ത്യാ കൂട്ടായ്മ (National Association for Mission Studies - NAMS) ആരംഭിച്ചിട്ട് 25 വർഷം (രജത ജൂബിലി) കഴിയുന്നു. NAMS-ന്റെ 50-ാം സമ്മേളനമാണ് 2009 ഡിസംബർ 28 മുതൽ 30 വരെ നടക്കുന്നത്. ഈ സംഘടന ആരംഭിച്ച തടാകം ആശ്രമത്തിൽ വച്ച് തന്നെയാണ് ജൂബിലി സമ്മേളനവും നടക്കുന്നത്. NAMS-ന്റെ ഈ ആദ്യ സമ്മേളനം ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ് തിരുമേനിയുടെ നിർദ്ദേശാനുസരണം വിളിച്ചുകൂട്ടുവാൻ വേണ്ട കത്തിടപാടുകളും പരിപാടി സംബന്ധിച്ച ആസൂത്രണങ്ങളും ചെയ്തത് ഈ ലേഖകൻ ആയിരുന്നു എന്നത് സസന്തോഷം സ്മരിക്കുന്നു. അത് ഒരു ദൈവനിയോഗമായി കരുതുകയും ചെയ്യുന്നു. തുടർന്ന് പ്രസിഡന്റ് തിരുമേനി പ്രൊഫ. ഡി. മാത്യുവിനെ സെക്രട്ടറിയായി നിയമിച്ചു. അദ്ദേഹത്തിന്റെ ശുഷ്കാന്തിയോടു കൂടിയുള്ള പ്രവർത്തനം ഈ സംഘടനയെ തകരാതെയും തളരാതെയും ശാന്തമായി മുന്നോട്ട് നയിച്ചു. അഭി. തിരുമേനിയുടെ പ്രാർത്ഥനയും ചലനാത്മകമായ നേതൃത്വവും NAMS--ന്റെ അംഗങ്ങളുടെ ആത്മാർത്ഥമായ സഹകരണവും സർവ്വോപരി ദൈവപരിപാലനവുമാണ് ഇതിന്റെ വിജയ രഹസ്യം.

NAMS-ന്റെ ചരിത്രവും ബ്രഹ്മവാർ മിഷന്റെ ചരിത്രവും പ്രവർത്തനങ്ങളും NAMS-ന്റെ സമ്മേളനത്തിൽ അവതരിപ്പിച്ച ലേഖനങ്ങളും ഉൾപ്പെടുത്തി കെ. വി. മാമ്മൻ പ്രസിദ്ധീകരിക്കുന്ന ഈ ലഘു ഗ്രന്ഥത്തിന് അവതാരിക എഴുതുവാൻ സാധിച്ചതിൽ സന്തോഷമുണ്ട്. സഭയെപ്പറ്റിയുള്ള സമഗ്രമായ ചരിത്രഗ്രന്ഥങ്ങളും സഭയുടെ സത്യവിശ്വാസത്തെപ്പറ്റിയും അതിനെതിരായി ഉയർന്നുവന്നിട്ടുള്ള വിഘടനവാദങ്ങളെപ്പറ്റിയും അതിക്രമങ്ങളെപ്പറ്റിയുമുള്ള പുസ്തകങ്ങളും, പ്രതിഭാശാലികളും വിശുദ്ധരുമായവരുടെ ജീവചരിത്രങ്ങളും രചിച്ച് അനന്തര തലമുറയ്ക്ക് ഒരു അനർഘ നിക്ഷേപമായി കൈമാറുവാൻ അനവരതം പരിശ്രമിക്കുന്ന അദ്ദേഹത്തിന്റെ തീക്ഷ്ണമായ പ്രവർത്തനങ്ങൾ അഭിനന്ദനാർഹമാണ്. അതുകൊണ്ട് തന്നെ ഭാവിതലമുറകൾ അദ്ദേഹത്തിന്റെ നാമം സ്മരിക്കുക തന്നെ ചെയ്യും.

നാംസും ബ്രഹ്മവാർ മിഷനും, മിഷന്റെ രണ്ട് കൈവഴികളെ പ്രതി നിധാനം ചെയ്യുന്നു. ആദ്യത്തേത് മിഷനെപ്പറ്റിയുള്ള സമഗ്രമായ പഠനം നടത്തുമ്പോൾ രണ്ടാമത്തേത് ദൗത്യരംഗത്തെ പ്രായോഗികമാക്കുന്നു. മിഷൻ പഠനവും മിഷൻ പ്രവർത്തനവും ഒരുപോലെ പ്രാധാന്യമുള്ളതാണ്. കാരണം മിഷനെക്കുറിച്ചുള്ള തെറ്റായ ധാരണകളെ അകറ്റി സഭാവിശ്വാസികളിൽ മിഷനെപ്പറ്റിയുള്ള അവബോധം സൃഷ്ടിച്ചെങ്കിലേ ദൗത്യരംഗം സജീവമാകുകയുള്ളു. ഇവയെ രണ്ടും കോർത്തിണക്കുന്നതും ചൈതന്യവത്താക്കുന്നതും പ്രാർത്ഥനയും ആരാധനയും കൗദാശിക ജീവിതവുമാണ്. ഇത് നമ്മെ രൂപാന്തരത്തിലേക്ക് നയിക്കുന്നു. ആകയാൽ പ്രാർത്ഥന, പഠനം, സേവനം ഇവ മൂന്നും സഭാജീവിതത്തിലെ ആദ്ധ്യാത്മികശക്തിയുടെ വർദ്ധനയ്ക്കും ദൗത്യനിർവ്വഹണത്തിനും അനിവാര്യമാണെന്നു കാണാം. ഈ മൂന്നിന്റേയും അടിസ്ഥാനത്തിൽ മിഷൻ എന്താണ്? എന്തിനാണ് എന്നത്രെ ഇവിടെ ചിന്തിക്കുന്നത്.

### (A) മിഷനും പ്രാർത്ഥനയും (ആരാധന)

പ്രാർത്ഥന ആത്മാവിന്റെ പ്രാണവായുവാണ്. ശരീരത്തിന്റെ ജീവനും പരിപോഷണത്തിനും പ്രകൃതിയിലെ പ്രാണവായു അത്യാവശ്യമാണെന്നതുപോലെ ആത്മാവിന്റെ ചൈതന്യത്തിനും തേജസ്സിനും പ്രാർത്ഥന അനിവാര്യമാണ്. ദൈവ സംസർഗ്ഗമാണ് പ്രാർത്ഥന. ഇത് ഉളവാകുന്നത് മൗനത്തിൽ നിന്നുമാണ്. മദർ തെരേസ ഒരിക്കൽ പറഞ്ഞു "മൗനത്തിൽ നിന്ന് പ്രാർത്ഥനയും പ്രാർത്ഥനയിൽ നിന്നു വിശ്വാസവും വിശ്വാസത്തിൽ നിന്ന് സ്നേഹവും സ്നേഹത്തിൽ



നിന്ന് സേവനവും സേവനത്തിൽ നിന്ന് സമാധാനവും ഉണ്ടാകുന്നു" എന്ന്. വിശുദ്ധ ആംബ്രോസ് പറഞ്ഞു, "പ്രാർത്ഥന സ്വർഗ്ഗത്തിലേക്ക് പറക്കാനുള്ള ചിറകും ധ്യാനം ദൈവത്തെ കാണാനുള്ള കണ്ണുമാണ്." "ഈ ലോകത്തെ പലവിധത്തിലും ദൈവത്തിന്റെ പാദാരവിന്ദങ്ങളോട് ചേർക്കുന്ന പൊന്നിൻചങ്ങലയാണ് പ്രാർത്ഥന." ഈ പ്രാർത്ഥനയിലെ ദൈവാഭിമുഖ്യം ആരാധനയിലും തിളങ്ങി നിൽക്കുന്നു. പരിശുദ്ധാത്മ ചൈതന്യത്തിൽ യേശുക്രിസ്തുവിൽ കൂടി പിതാവാം ദൈവത്തെ മഹത്വപ്പെടുത്തുന്നതാണ് ആരാധന. ക്രിസ്തുവിന്റെ ജീവിതം, മരണം, ഉയിർപ്പ്, സ്വർഗ്ഗാരോഹണം എന്നീ പ്രവർത്തനങ്ങളെ പ്രതിനിധാനം ചെയ്യുകയും പ്രകാശിപ്പിക്കുകയും ദൈവരാജ്യാഗമനത്തിന്റെ സജീവ പ്രതീക്ഷ ആരാധനയിലൂടെ നൽകുകയും ചെയ്യുന്നു. സഭയുടെ മിഷൻ എല്ലാ ദേശത്തും എല്ലാ കാലഘട്ടത്തിലുമുള്ള ജനങ്ങളെ മുഴുവൻ തീർത്ഥാടകരായി കൂട്ടിവരുത്തുന്നതാണെങ്കിൽ ആരാധന യേശുവിനോട് ചേർത്ത് അവനോടുകൂടെ യാത്ര ചെയ്യുവാനുള്ള ക്ഷണമാണ്. അപ്പോൾ മിഷനും ആരാധനയും അവിഭാജ്യമാണെന്നു കാണാം. അങ്ങിനെയെങ്കിൽ ദൈവവുമായുള്ള ബന്ധത്തിൽ (ആരാധനാ ജീവിതത്തിൽ) മിഷനെ എങ്ങനെയെല്ലാം മനസ്സിലാക്കാം?

### 1. മിഷന്റെ ആരംഭം വിശുദ്ധ ത്രിത്വത്തിലാണ്

മിഷൻ എന്ന വാക്ക് 'mitto' എന്ന ലാറ്റിൻ വാക്കിൽ നിന്ന് ഉണ്ടായതാണ്. അർത്ഥം 'അയയ്ക്കുക' (to send) എന്നാണ്. ഗ്രീക്കിൽ അപ്പോസ്തോലോസ് (Appostellos) എന്ന വാക്കിന്റെ അർത്ഥവും 'അയയ്ക്കുക' എന്നു തന്നെയാണ്. Missio Dei എന്ന വാക്ക് അർത്ഥമാക്കുന്നത് പരിശുദ്ധ ദൈവിക ത്രിത്വത്തിൽ തന്നെയുള്ള പ്രവർത്തനങ്ങളെയാണ്. കർത്താവ് പറയുന്നു, "പിതാവ് എന്നെ അയച്ചതുപോലെ ഞാനും നിങ്ങളെ അയക്കുന്നു" (യോഹ. 20:21). പിതാവ് ഏതെല്ലാം അധികാരത്തോടും ദൗത്യത്തോടും കൂടി പുത്രനെ അയച്ചുവോ, അതേ അധികാരത്തോടും ദൗത്യത്തോടും കൂടി ശിഷ്യന്മാരെയും അയയ്ക്കുന്നു. സഭയെ അയക്കുന്നു. മിഷൻ ആരംഭിച്ചത് പിതാവ് മനുഷ്യകുലത്തിന്റെ വീണ്ടെടുപ്പിനുവേണ്ടി പുത്രനെ അയച്ചുകൊണ്ടായിരുന്നു. അവൻ പരിശുദ്ധാത്മാവിലൂടെ സഭയിൽ ലോകാന്ത്യത്തോളം പ്രവർത്തിച്ചുകൊണ്ടിരിക്കുന്നു. സഭയുടെ മിഷൻ വിശുദ്ധ ത്രിത്വദൈവത്തിന്റെ തന്നെ ജീവദായകമായ പ്രവർത്തനങ്ങളുമായി ബന്ധപ്പെട്ടിരിക്കുന്നു. പുത്രന്റെ ദൗത്യത്തിൽ പങ്കുചേരാത്തിടത്തോളം സഭയ്ക്ക് ദൈവത്തിന്റെ സഭയായി തീരാൻ കഴിയുകയില്ല. മറ്റൊരുരീതിയിൽ സഭയുടെ ഒരു പ്രവർത്തനമായിട്ടല്ല മിഷനെ കാണേണ്ടത്. അത് ക്രിസ്തുശരീരമായ സഭയുടെ സ്വഭാവത്തിന്റെ ചരിത്രത്തിലെ അവിഷ്കാരമാണ്. സഭയുടെ സത്താശാസ്ത്രപരമായ (ontological) വീക്ഷണത്തിൽ സഭയുടെ ചരി

ത്രവും സ്വഭാവവും തമ്മിൽ വേർതിരിക്കാൻ കഴിയുകയില്ല. ക്രിസ്തുവിലുള്ള ജീവിതത്തിലൂടെ സഭയുടെ ജീവിതം ക്രിസ്തുവിന്റെ സാന്നിദ്ധ്യമായിത്തീരുന്നത് മിഷന്റെ ഭാഗമാണ്. ആയതിന് ആദ്ധ്യാത്മിക ശിക്ഷണത്തോടു കൂടിയുള്ള ആരാധനാ ജീവിതം അനിവാര്യമാണ്.

**2. മിഷൻ ദൈവിക അറിവിലേക്ക് നയിക്കപ്പെടുന്നതാണ്**

ആദ്ധ്യാത്മിക ശിക്ഷണവും പ്രാർത്ഥനാ ജീവിതവും വഴി ഒരു വ്യക്തി വിശുദ്ധിയിലൂടെ ദൈവിക അറിവിലേക്ക് ഉയരുകയും മറ്റുള്ളവരെ ആ മാർഗ്ഗത്തിലേക്ക് തിരിപ്പിക്കുകയും ചെയ്യുന്നത് മിഷന്റെ ഭാഗമാണ്. നാം സത്യത്തെക്കുറിച്ച് പൂർണ്ണ അറിവ് പ്രാപിക്കണമെന്നാണ് ദൈവം ആഗ്രഹിക്കുന്നത് (യോഹ. 17.3, 1. തിമോ. 2.4). നിത്യജീവൻ എന്നു പറയുന്നത് സത്യദൈവത്തെയും അവിടുത്തെ പുത്രനായ യേശുക്രിസ്തുവിനെയും അറിയുന്നതത്രെ എന്ന് വി. യോഹന്നാൻ വിവരിക്കുന്നുണ്ട്. ഇത് കേവലം ബൗദ്ധിക അറിവല്ല. എല്ലാറ്റിലും മേലായി ദൈവത്തെ പൂർണ്ണമായി സ്നേഹിച്ച് ദൈവഭക്തിയിൽ അനുസ്യൂതം വളരുന്ന വ്യക്തി ഒരളവുവരെ ദൈവിക താദാത്മ്യതയിലേക്കുയരുമ്പോഴുണ്ടാകുന്ന ആത്മിക അനുഭവമാണ് ദൈവിക അറിവ് (1 യോഹ. 1.3). ദൈവത്തിന്റെ വെളിപാടും പരിശുദ്ധാത്മ പ്രവർത്തനവും കൂടാതെ ഈ ആഴമേറിയ അനുഭവം ആർക്കും ലഭ്യമല്ല. പ്രാർത്ഥനാ മനുഷ്യൻ ജീവിതംകൊണ്ടും പ്രവൃത്തികൊണ്ടും യഥാർത്ഥ മിഷണറിയാണ്. അത്തരക്കാർ അനേകരെ ദൈവിക അറിവിലേക്ക് നയിക്കുന്നവരാണ്.

**3. മിഷൻ ദൈവീകരണത്തിന്**

മനുഷ്യന്റെ ആത്യന്തിക ലക്ഷ്യമാണ് രക്ഷ. അതിനെ പിതാക്കന്മാർ ദൈവീകരണം (Theosis) എന്നു പറയുന്നു. ഇത് ദൈവമായിത്തീരലല്ല, ദൈവത്തെപ്പോലെ ആയിത്തീരുന്ന പ്രക്രിയയാണ്. ദൈവീകരണം പത്രോസ് ശ്ലീഹാ പറയുന്നപ്രകാരം "... ലോകത്തിൻ മോഹത്താലുള്ള നാശം വിട്ടൊഴിഞ്ഞ് ദിവ്യസ്വഭാവത്തോടു കൂട്ടാളികളാകുവാൻ ഇടവരുന്നു" (2 പത്രോ. 1:4). വിശുദ്ധ യോഹന്നാൻ ശ്ലീഹാ പറയുന്നു, "അവൻ പ്രത്യക്ഷനാകുമ്പോൾ നാം അവനെ താൻ ഇരിക്കുംപോലെതന്നെ കാണുന്നതാകകൊണ്ട് അവനോട് സദൃശന്മാർ ആകും" (1 യോഹ. 3:2). കർത്താവ് ഓർപ്പിക്കുന്നു, "നിങ്ങളുടെ സ്വർഗ്ഗീയ പിതാവ് സൽഗുണപൂർണ്ണനായിരിക്കുന്നതുപോലെ നിങ്ങളും സൽഗുണപൂർണ്ണരാകുവിൻ" (മത്തായി 5:48). പച്ചിരുമ്പ് ഉലയിൽ ഇട്ട് ഊതുമ്പോൾ അത് അഗ്നിയുടെ നിറവും ചൂടും എല്ലാം സ്വീകരിച്ച് അഗ്നിപോലെ ആകുന്നു. അതുപോലെ നമ്മൾക്കും ദൈവത്തെപ്പോലെ ആയിത്തീരാൻ കഴിയണം. നമ്മിലൂടെ നാം ഉൾക്കൊള്ളുന്ന സമൂഹവും ആത്യന്തികമായി സമസ്ത മനുഷ്യ വർഗ്ഗവും അതിലൂടെ പ്രപഞ്ചവും ദൈവീകരിക്കപ്പെടണമെന്നതാണ് ദൈവേഷ്ടം. ഇത് മിഷന്റെ ഏറ്റവും പരമമായ ലക്ഷ്യമാണ് എന്നത് വിസ്മരിക്കാൻ ഇടയാകരുത്. വിശുദ്ധനായ ദൈവത്തിന്റെ സ്വഭാവത്തോട് അനുരൂപപ്പെടുവാൻ നാം വിശുദ്ധരാകണം (യോഹ. 17:19). യേശുനാമജപത്തിലൂടെയും കണ്ണീരോടുകൂടെയുള്ള പ്രാർത്ഥനയിലൂടെയും കൗദാശിക ജീവിതത്തിലൂടെയും ആത്മനിയന്ത്രണത്തിലൂടെയും നിസ്വാർത്ഥ സേവനത്തിലൂടെയും മറ്റ് ആദ്ധ്യാത്മിക സാധനകളുടെ അനുഷ്ഠാനത്തിലൂടെയും നാം ദൈവീകരിക്കപ്പെടേണ്ടതിന്റെ അനിവാര്യത മനസ്സിലാക്കണം.

**4. മിഷൻ യുഗാന്ത്യപരമായ ആവശ്യമാണ്**

നമ്മൾ അനുദിനം വിശ്വാസപ്രമാണത്തിൽ പ്രാർത്ഥിക്കുന്നു, "വരുവാനിരിക്കുന്ന ലോകത്തിലെ പുതിയ ജീവിതത്തിനായി ഞങ്ങൾ നോക്കി പാർക്കുന്നു" എന്ന്. ഇത് സഭയുടെ നിരന്തര പ്രാർത്ഥനയും പ്രതീക്ഷയുമാണ്. കർത്താവിന്റെ രണ്ടാമത്തെ വരവിനായി ഈ ലോകത്തെ ഒരുക്കണം (മർക്കോസ് 13:10). 'സ്വർഗ്ഗത്തിലുള്ളതും ഭൂമിയിലുള്ളതും സകലതും ക്രിസ്തുയേശുവിൽ ഒന്നായിത്തീരുക എന്ന കാലസമ്പൂർണ്ണതയിലെ വ്യവസ്ഥ' (എഫേ. 1:9, 10) യുടെ സഫലീകരണത്തിനായുള്ള പരിശ്രമത്തിൽ സഭയുടെ ഇന്നത്തെ പങ്കിലാണ് മിഷന്റെ പ്രസക്തി നിലകൊള്ളുന്നത്. മിഷൻ പ്രവർത്തനം യഥാർത്ഥത്തിൽ ക്രിസ്തുവിന്റെ രണ്ടാമത്തെ വരവിനെക്കുറിച്ച് വിശ്വാസികൾക്കുള്ള പ്രത്യാശയുടെ സജീവവും സൃഷ്ടിപരവുമായ പ്രകാശനമാണ്. വി. കുർബ്ബാനയിൽ കർത്താവിന്റെ രക്ഷണ്യ വ്യാപാരം മുഴുവനിലും ഇന്ന് പങ്കാളികളാകുന്നതോടൊപ്പം രണ്ടാമത്തെ വരവിന്റെ മുന്നാസ്വാദനം അനുഭവിക്ക കൂടി ചെയ്യുന്നുണ്ട്. ആരാധനയിലൂടെയും മിഷൻ പ്രവർത്തനങ്ങളിലൂടെയും എല്ലാ മനുഷ്യരേയും ക്രിസ്തുവിശ്വാസത്തിലേക്കാനയിച്ചുകൊണ്ട് യേശുക്രിസ്തുവിനെ മഹത്വപ്പെടുത്തുകയാണ് സഭയുടെ ദൗത്യം. "സ്വർലോകരുടെയും ഭൂലോകരുടെയും അധോലോകരുടെയും മുഴങ്കാൽ മടങ്ങുകയും എല്ലാ നാവും 'യേശു കർത്താവ്' എന്ന് പിതാവായ ദൈവത്തിന്റെ മഹത്വത്തിനായി ഏറ്റുപറയുകയും (ഫിലി. 2:10–11) ചെയ്യുമ്പോഴാണ് ഈ മഹത്വീകരണവും ഔന്നത്യവത്കരണവും അത്യുച്ചാവസ്ഥയിലെത്തുന്നത്.

## (B) മിഷനും പഠനവും

മിഷന് പ്രാർത്ഥന അനിവാര്യമെന്നപോലെ പഠനവും അവിഭാജ്യമാണ്. പരിശുദ്ധ പരുമല തിരുമേനി പറയുന്നു, "ജനങ്ങളുടെ ഇടയിൽ സത്യം, സന്മാർഗ്ഗാചരണം, വിശ്വാസം, ഭക്തി, പരസ്പര ബഹുമാനം ഇവയെ വളർത്താൻ വിദ്യാഭ്യാസത്തെ സഹായിക്കുന്നതത്രെ പ്രാർത്ഥന." ആകയാൽ പ്രാർത്ഥനയും പഠനവും ഒരുപോലെ മിഷന് ആവശ്യമാണ്. നാംസ് സംഘടന പ്രാഥമികമായി വിഭാവനം ചെയ്യുന്നത് ഈ പഠനമാണ്. വിശുദ്ധ വേദപുസ്തകാടിസ്ഥാനത്തിലും സഭാചരിത്രം, സഭാസത്യവിശ്വാസം എന്നിവയുടെ അടിസ്ഥാനത്തിലും ആനുകാലിക സംഭവങ്ങളുടെയും വ്യവസ്ഥിതികളുടെയും അടിസ്ഥാനത്തിലുമുള്ള സഭാദൗത്യപഠനം മനുഷ്യമനസ്സുകളെ പ്രബുദ്ധമാക്കുവാനും പ്രചോദിപ്പിക്കുവാനും കർമ്മോത്സുകരാക്കുവാനും ആവശ്യമാണ്. ആശയപരമായ ആദർശങ്ങളുടെ പ്രചോദനമാണ് സൃഷ്ടിപരമായ കർമ്മങ്ങളെ അന്വർത്ഥമാക്കുന്നത്.

**1. മിഷനും വേദപുസ്തകാടിസ്ഥാനവും**

വിശുദ്ധ വേദപുസ്തക അടിസ്ഥാനത്തിൽ മിഷന്റെ ഉൾക്കാഴ്ചകളെ തിരിച്ചറിയാനും അവയെ ആനുകാലികമായി വ്യാഖ്യാനിച്ച് പഠിച്ച് മറ്റുള്ളവരിലും സുവിശേഷത്തിന്റെ സ്വാധീനം സ്വാർത്ഥകമാക്കാനും പ്രായോഗികമാക്കാനും സാധിക്കുക എന്നത് നാംസിന്റെ ലക്ഷ്യത്തിൽ പെടുന്നു. ലോകത്തെ സ്നേഹിച്ച് പുത്രനെ ലോകരക്ഷയ്ക്കായി തന്ന പിതാവാംദൈവത്തിന്റെ നിസ്തുല സ്നേഹത്തിന്റെ അന്തർധാരയാണ് വേദപുസ്തകത്തിലെ ഇതിവൃത്തം. ആ സ്നേഹധാരയുടെ കവിഞ്ഞൊഴുക്ക് ക്രൂശുമരണത്തിലൂടെ വെളിപ്പെടുത്തി ഇന്നും ചരിത്രത്തിലൂടെ അതിന്റെ അനുസ്യൂത പ്രവാഹം സമസ്ത മാനവ ജനതയിലേക്കും സമസ്തലോകത്തിലേക്കും അർത്ഥപൂർണ്ണമായി ഒഴുക്കിക്കൊടുക്കാനുള്ള ദൗത്യമാണ് സഭയ്ക്കുള്ളത്. അതിലൂടെ സകലരേയും ക്രിസ്തുവിൽ ഒന്നാക്കാൻ കഴിയണം. ദൈവവചനമാണ് പിതാക്കന്മാരെയും പ്രവാചകന്മാരേയും ദൗത്യബോധമുള്ളവരും കർമ്മനിരതരുമാക്കിയത് എന്നത് ചരിത്ര സത്യം. ഇന്നും സത്യവചനം മനുഷ്യരെ രൂപാന്തരത്തിലേക്കും സത്യ അറിവിലേക്കും കർമ്മമണ്ഡലങ്ങളിലേക്കും ദൈവമഹത്വത്തിനായി സ്വാധീനിച്ചുകൊണ്ടിരിക്കുന്നു. ഈ സ്വാധീനശക്തിയെ മനുഷ്യ ഹൃദയങ്ങളിലെ ചാലകശക്തിയാക്കാൻ നമുക്ക് കടപ്പാടുണ്ട്.

**2. മിഷനും സന്മാർഗ്ഗ ജീവിതവും**

തിരുവെഴുത്തിന്റെ ധ്യാനവും പഠനവും നമ്മെ സന്മാർഗ്ഗനിഷ്ഠയുള്ള വരാക്കാൻ പര്യാപ്തമാണ്. കാരണം ദൈവവചനം ശക്തിയുള്ളതും രൂപാന്തരം വരുത്തുവാൻ പ്രാപ്തവുമാണ്. നാംസ് വിഭാവനം ചെയ്യുന്ന ദർശനവും ഇതു തന്നെയാണ്. സന്മാർഗ്ഗജീവിതം തന്നെ മിഷനാണ്. ഏതെല്ലാം വിധത്തിൽ? ദൈവത്തെ മാത്രം സ്നേഹിച്ചാൽ മതി എന്ന ചിന്ത തിരുത്തി ഒപ്പം കർത്താവു പറയുംപോലെ "നിന്നെപ്പോലെ നിന്റെ അയൽക്കാരനെ സ്നേഹിക്കണം" (ലൂക്കോസ് 10:27). സമൂഹം പുറംതള്ളിയവരും കഷ്ടത, വേദന, മർദ്ദനം, ചൂഷണം എന്നിവയ്ക്ക് വിധേയരായി കഴിയുന്നവരും കരുതലും സ്നേഹവും അർഹിക്കുന്നു. അവർക്കായി പങ്കിടുവാനും സാധിക്കണം. നമുക്കുള്ളതെല്ലാം സൗജന്യമായി ലഭിച്ചു എന്ന ബോധത്തോടെ സൗജന്യമായി കൊടുക്കണം (മത്തായി 10:8). തിന്മയുടെ വഴി നിലനിൽക്കുന്ന ഈ ലോകത്തോട് അനുരൂപപ്പെടാതെ.... മനസ്സുപുതുക്കി രൂപാന്തരപ്പെട്ടു ജീവിതത്തിലേക്ക് (റോമ 12:2) മനഃപൂർവ്വമായി നടന്നടുക്കണം. "കണ്ണീരോടെ വിതയ്ക്കുന്നവൻ ആർപ്പോടെ കൊയ്യും" (സങ്കീ. 126:5) എന്ന സത്യം നാം വിട്ടുകളയരുത്. കർത്താവിന്റെ ഗിരിപ്രഭാഷണം (മത്തായി 5, 6, 7 അദ്ധ്യായങ്ങൾ) ജീവിതത്തിൽ ധ്യാനവിഷയവും വിളക്കുമാകണം. അങ്ങിനെ തിരുവെഴുത്തിന്റെ ധ്യാനാത്മകമായ പഠനം ആത്മാവിൽ നമ്മെ സന്മാർഗ നിഷ്ഠയുള്ളവരും കർത്താവിന്റെ വേലയിൽ ഉത്സാഹമുള്ളവരും ആക്കും.

**3. മിഷനും സാംസ്കാരിക അനുരൂപണവും**

ദൈവം യേശുക്രിസ്തുവിൽ മർത്തീകരണം ചെയ്തത് സാംസ്കാരിക അനു

രൂപണത്തിന്റെ ദൈവശാസ്ത്രപരമായ അടിസ്ഥാനമാണ്. ‘വചനം’ (ലോഗോസ്) എന്ന ഗ്രീക്ക് തത്വചിന്താസംജ്ഞ വി. യോഹന്നാൻ, സുവിശേഷത്തിൽ ഉപയോഗിച്ച് ക്രിസ്തുശാസ്ത്രത്തെ പ്രദീപ്തമാക്കി ഗ്രീക്ക് തത്വജ്ഞാനികൾക്ക് മനസ്സിലാക്കിക്കൊടുത്തത് സാംസ്കാരികാനുരൂപണത്തിന്റെ കാതലാണ്. ക്രിസ്തീയ വിശ്വാസവും ദേശീയ സംസ്കാരവും തമ്മിലുള്ള ബന്ധം ഓർത്തഡോക്സിയുടെ ഒരു പ്രത്യേകതയാണ്. ദേശീയ സംസ്കാരവുമായുള്ള സമന്വയം കേവലം മിഷനുവേണ്ടിയുള്ള ഒരായുധമല്ല, പിന്നെയോ സുവിശേഷ വെളിച്ചത്തിൽ ചരിത്രത്തിന്റേയും സംസ്കാരത്തിന്റേയും രൂപാന്തരീകരണമാണ്. പല രാജ്യങ്ങളിലും സഭ രാഷ്ട്രത്തിന്റെ ചരിത്രത്തോട് പൂർണ്ണമായി താദാത്മ്യപ്പെടുകയും രാഷ്ട്ര സംസ്കാരത്തെ രൂപാന്തരപ്പെടുത്തുവാൻ ഉത്തരവാദിത്വ പൂർവ്വം പരിശ്രമിക്കുകയും ചെയ്തിട്ടുണ്ട്. ഈ അടിസ്ഥാനത്തിൽ നാം ജീവിക്കുന്ന ഭാരതത്തിന്റെ തനതായ സംസ്കാരത്തെപ്പറ്റിയും ഇവിടെയുള്ള മറ്റു മതപ്രത്യയശാസ്ത്രങ്ങളെപ്പറ്റിയും ആഴമാർന്ന പഠനം തുടർന്നും നടക്കേണ്ടതായിട്ടുണ്ട്. ഉൾക്കൊള്ളേണ്ടതിനെ ഉൾക്കൊണ്ട് സഭയുടെ വിശ്വാസപരവും ആദ്ധ്യാത്മികവും ദാർശനികവും ജീവിതശൈലീപരവുമായ കാര്യങ്ങളിൽ കൂടുതൽ പരിപുഷ്ടിയും പുതുശക്തിയും നേടാൻ കഴിയണം. ഭാരതീയ ആദ്ധ്യാത്മിക സംസ്കാരത്തിന്റെ വളക്കൂറുള്ള ഈ മണ്ണിൽ വേരുറച്ചു വളരുന്നെങ്കിൽ മാത്രമേ ക്രിസ്തീയ സഭയ്ക്കതിന്റെ അർത്ഥപൂർണ്ണമായ സാക്ഷ്യം നിർവഹിക്കാൻ കഴിയൂ. നാംസിന്റെ പഠനം ഈ മണ്ഡലത്തിൽ ഗൗരവമായി നടത്തേണ്ടിയിരിക്കുന്നു.

## (C) മിഷനും സേവനവും

നാംസിന്റെയും ബ്രഹ്മവാർ മിഷന്റെയും പൊതുവായ താല്പര്യമാണ് ആവശ്യത്തിലിരിക്കുന്നവർക്ക് നന്മ ചെയ്യുക എന്നത്. ബാംഗ്ലൂർ നാംസ് സ്നേഹസദൻ ബാലഗ്രാം, വൃദ്ധഭവനം മറ്റു യൂണിറ്റുകൾ നടത്തുന്ന സേവന പ്രവൃത്തികളും ബ്രഹ്മവാർ മിഷൻ വിദ്യാഭ്യാസ മണ്ഡലത്തിലും അല്ലാതെയും നടത്തുന്ന പ്രവർത്തനങ്ങളും ഉദാഹരണങ്ങളാണ്.

### 1. മിഷൻ ദൈവികസ്നേഹം പ്രവൃത്തിപഥത്തിൽ വരുന്നതാണ്

ക്രിസ്തുവിന്റെ മിഷന് രണ്ട് മൗലിക ഉദ്ദേശ്യങ്ങളാണ് ഉള്ളത്. ഒന്നാമത് രക്ഷിക്കുക, രണ്ടാമത് ശുശ്രൂഷിക്കുക (ലൂക്കോ. 19:10, 1 തിമോത്തി. 1:15, യോഹ. 13:14, ലൂക്കോ. 22:25-27). കർത്താവ് വന്നത് ശുശ്രൂഷിക്കപ്പെടുവാനല്ല, ശുശ്രൂഷിപ്പാനും തന്റെ ജീവനെ അനേകർക്കുവേണ്ടി മറുവിലയായി നൽകുവാനുമാണ് (മർക്കോസ് 10:45). തന്റെ രക്ഷാകര പ്രവർത്തനവും ശുശ്രൂഷയും എല്ലാം സൃഷ്ടികർമ്മത്തിലെന്നപോലെ നിസ്വാർത്ഥ ദൈവികസ്നേഹത്തിന്റെ പ്രവൃത്തികളായിരുന്നു. വിശുദ്ധ ത്രിത്വത്തിലെ പങ്കിടുന്ന ദൈവികസ്നേഹത്തിന്റെ ദർശനമാണ് സഭയുടെ ദൗത്യനിർവ്വഹണത്തിലും പ്രകടമാകേണ്ടത്. ദൈവം വസിക്കുന്ന ആലയമാണ് മനുഷ്യനെന്നും മനുഷ്യരെല്ലാവരും ഒരേ സാദൃശ്യത്തിലും സ്വരൂപത്തിലും സൃഷ്ടിക്കപ്പെട്ടവരാണെന്നും ഈലോക ജീവിതം താല്ക്കാലികമാണെന്നും ഇതിനപ്പുറത്ത് അനശ്വരമായ ഒരു ജീവിതം ഉണ്ടെന്നും ആ ജീവിതത്തിനുള്ള ഒരുക്കസ്ഥലവും സമയവുമാണ് ഈ ലോക ജീവിതമെന്നുമുള്ള ഉൾക്കാഴ്ചയിൽ ജീവിക്കുന്ന വ്യക്തി മറ്റുള്ളവരിൽ ക്രിസ്തുവിനെ ദർശിച്ച് അവർക്കായ് ത്യാഗപൂർവ്വം ശുശ്രൂഷ നടത്തുക തന്നെ ചെയ്യും. ഒരിക്കൽ വിവേകാനന്ദൻ പറഞ്ഞു, “അനാഥന്റെ വായിൽ ഒരു കഷണം റൊട്ടി വച്ച് കൊടുക്കാത്ത, വിധവയുടെ കണ്ണീരൊപ്പാത്ത മതം മതമല്ല. മതം മനുഷ്യസേവനമാണ്” എന്ന്. പൂർണ്ണഹൃദയത്തോടെ ദൈവത്തെ സ്നേഹിച്ച് ദൈവികസ്വഭാവത്തിൽ വളരുന്നതോടൊപ്പം നിന്നെപ്പോലെ നിന്റെ അയൽക്കാരനെയും സ്നേഹിക്കുക എന്നത് ആത്മിക ജീവിതത്തിന്റെ പൂർണ്ണതയ്ക്ക് അനിവാര്യമാണ്.

### 2. മിഷനും വിമോചനവും

മിഷൻ വിമോചനത്തിനാണ്. ബന്ധിതർക്ക് വിമോചനവും കുരുടർക്ക് കാഴ്ചയും അടിച്ചമർത്തപ്പെട്ടവർക്ക് സ്വാതന്ത്ര്യവും (ലൂക്കോ. 4) പ്രഖ്യാപിക്കുവാനായിട്ടാണ് താൻ അയയ്ക്കപ്പെട്ടത് എന്ന് യേശുവിനറിയാമായിരുന്നു. സ്വാതന്ത്ര്യമായിരുന്നു യേശുവിന്റെ ജീവിതത്തിന്റെയും പ്രവർത്തനത്തിന്റേയും കേന്ദ്രബിന്ദു. ക്രിസ്തീയ സന്ദേശം കേവലം പാപത്തിൽ നിന്നുള്ള വിമോചനം മാത്രമല്ല പാപത്തിൽ നിന്ന് ഉത്ഭൂതമാകുന്ന സകല ബന്ധനങ്ങളിൽ നിന്നുമുള്ള പൂർണ്ണ വിമോചനമാണ്. ക്രിസ്ത്യാനിയെ സംബന്ധിച്ച് മതമെന്നത് ഒരു



ബന്ധനമല്ല. മറിച്ച് വിമോചിപ്പിക്കുന്ന, വിടുതൽ നൽകുന്ന ഒരു ശക്തികേന്ദ്രമാണ്.

യേശുക്രിസ്തു വഴിയായുള്ള രക്ഷയുടെ സന്ദേശം അർത്ഥമാക്കുന്നത്, മനുഷ്യനെ ഞെരുക്കുകയും അയാളുടെ സത്യനിഷ്ഠയേയും ദൈവപുത്രൻ എന്ന നിലയിലുള്ള അന്തസ്സിനെയും ഹനിക്കുകയും ചെയ്യുന്ന പ്രവണതകളിൽ നിന്നുള്ള സമഗ്ര വിമോചനമാണ്. യേശുക്രിസ്തുവിൽ മിഷനിൽ പങ്കാളിയാവുക എന്നതിൽ ‘വാഴ്ചകൾക്കും അധികാരങ്ങൾക്കും’ എതിരായി സമരം ചെയ്യുക, നമ്മിലും സമൂഹത്തിലുമുള്ള തിന്മയുടെ ശക്തികൾക്കെതിരായി പോരാടുക, ദൈവേഷ്ടം എല്ലാ കാലത്തും നടപ്പാക്കുക, നീതി, സമത്വം, സമാധാനം, സ്വാതന്ത്ര്യം എന്നിവ പുലർത്തുന്ന ദൈവരാജ്യത്തിന്റെ സൃഷ്ടിക്കായി ത്യാഗപൂർവ്വം പരിശ്രമിക്കുക, സകല ജാതികളേയും ക്രിസ്തുവിന്റെ ശിഷ്യത്വത്തിലേക്കാനയിക്കുക മുതലായവയെല്ലാം ഉൾപ്പെടും.

### 3. മിഷൻ – ലോകത്തിൽ ഐക്യവും നീതിയും സമാധാനവും

കാലസമ്പൂർണ്ണതയിൽ സ്വർഗ്ഗത്തിലും ഭൂമിയിലുമുള്ള സകലതും ക്രിസ്തുവിൽ ഒന്നായിത്തീരുക (എഫേ. 1:9-10) എന്നത് ദൈവിക പദ്ധതിയാണ്. ഇതിനായി കർത്താവ് പ്രാർത്ഥിച്ചു (യോഹ. 17:11). മനുഷ്യവംശം ദൈവത്തിന്റെ മുമ്പാകെ ഒരു സമൂഹമാണെന്ന് യേശുക്രിസ്തുവിൽ വെളിപ്പെടുത്തപ്പെട്ടു. അതായത്, ദൈവപുത്രന്റെ മനുഷ്യാവതാരത്തിലൂടെ മാനവത്വം ദൈവത്വത്തിൽ ഏകീഭവിച്ചു, ക്രിസ്തുവിൽ ചരിത്രത്തിന്റെ ഐക്യം വെളിപ്പെടുത്തപ്പെട്ടു. ദൈവത്തിന്റെ പിതൃത്വം അംഗീകരിച്ച് സമസ്ത ജനതയുടെയും ക്രിസ്തുയേശുവിൽ ദൈവത്തിന്റെ പുത്രന്മാരും പുത്രിമാരും പരസ്പരം സഹോദരീസഹോദരങ്ങളും പിതാവാം ദൈവത്തിന്റെ ഏക കുടുംബത്തിലെ അംഗങ്ങളുമാണെന്ന കാഴ്ചപ്പാടോടെ സ്നേഹത്തിൽ പങ്കിടുന്ന കൂട്ടായ്മ അനുഭവമാക്കി മനുഷ്യസമൂഹത്തെ രൂപപ്പെടുത്തി എടുക്കുക എന്നത് സഭയുടെ ദൗത്യമാണ്. ക്രിസ്തുവിൽ അധിഷ്ഠിതമായ ദൈവമക്കളുടെ കുടുംബ ഐക്യത്തിലാണ് മനുഷ്യ കുടുംബത്തിന്റെ ഐക്യം വളരെയധികം ശക്തിപ്പെടുന്നതും പൂർത്തിയാകുന്നതും. ജനതകൾക്കിടയിൽ ഐക്യം സ്ഥാപിക്കുന്നതിന് മിഷൻ ഒരു നിർണ്ണായക ഘടകമാണ്. അതുപോലെ ലോകത്തിൽ നീതിയും സമാധാനവും കൈവരുത്തുന്നതിനും, ആത്യന്തികമായ നീതി വസിക്കുന്ന പുതിയ ആകാശത്തിനും പുതിയ ഭൂമിയ്ക്കുംവേണ്ടിയുള്ള പോരാട്ടം ദൈവികസ്നേഹ ശുശ്രൂഷയുടെ ഭാഗമാണെന്നു നാം തിരിച്ചറിയണം. നല്ല ശമര്യാക്കാരന്റെ സ്നേഹ പ്രവൃത്തിയിൽ മാത്രം ഊന്നൽ നൽകുന്നതല്ല മിഷൻ. അർദ്ധപ്രാണനായി മുറിവേറ്റു കിടക്കുന്ന മനുഷ്യനെ ആ സ്ഥിതിയിൽ ആക്കിത്തീർത്ത കള്ളന്മാർ (തെറ്റായതും തിന്മയുള്ളതുമായ സാമൂഹ്യഘടനകളും വ്യവസ്ഥിതികളും) ക്കെതിരെ പോരാടി തിന്മയെ ഇല്ലായ്മ ചെയ്യാനും കഴിയണം. സാമൂഹ്യ വ്യവസ്ഥിതി സത്യത്തിൽ അധിഷ്ഠിതവും നീതിയിൽ കെട്ടിപ്പടുത്തതും സ്നേഹത്തിൽ ഉത്തേജിതവുമാകണം. നാംസിന് ഈ മണ്ഡലത്തിൽ ചിലതെല്ലാം ചെയ്യാൻ കഴിയും.

**4. മിഷനും, ദരിദ്രരുമായുള്ള ഐക്യവും (Mission and Solidarity with the poor)**

സഭ ദരിദ്രരുടെ സഭയാകണമെന്നു പറയാറുണ്ട്. എന്താണ് ദരിദ്രരുടെ സഭ? ഒസ്താത്തിയോസ് തിരുമേനിയുടെ ഭാഷയിൽ "ദരിദ്രരുടെ സഭയെന്നു പറഞ്ഞാൽ യേശുക്രിസ്തുവിന്റെ മാതൃക പിൻപറ്റുന്നതും (ഫിലി. 2:5-8, 2 കൊരി. 8:9) പരിശുദ്ധാത്മ ചൈതന്യം നിറഞ്ഞതും, ആദിമനൂറ്റാണ്ടിൽ പെന്തിക്കോസ്തിന്റെ ചൈതന്യം കുറയുന്നതുവരെ നിലനിന്നതും, പിന്നീട് സഭാചരിത്രത്തിൽ ഭൗതികവാദം ഉയർന്നപ്പോഴൊക്കെയും ശക്തിപ്രാപിച്ച ചെറു സമൂഹങ്ങൾ നിലനിറുത്തിയതും, മുട്ടുള്ളവരാരും ഇല്ലാത്തതും, ആരും ഒന്നും സ്വന്തമെന്നു പറയാത്തതും, എല്ലാം പൊതുവക എന്ന് എണ്ണി എല്ലാവർക്കും വേണ്ടി ഓരോരുത്തരും, ഓരോരുത്തർക്കുവേണ്ടി എല്ലാവരും ജീവിച്ച് ദൈവരാജ്യത്തിന്റെ മോഡലിൽ പ്രാർത്ഥിക്കുന്നതും വിശുദ്ധ കുർബ്ബാന അപ്പം പോലെ എല്ലാം പങ്കിടുന്നതും ത്രിത്വത്തിന്റെ സ്നേഹവായ്പ് ദൃശ്യമാകുന്നതുമായ യഥാർത്ഥ സഭയാണ്" (അപ്പോ. പ്ര. 2:42-44). സമൂഹത്തിന്റെ മുഖ്യധാരയിൽ നിന്ന് അകലപ്പെട്ടവരും അകറ്റപ്പെട്ടവരുമായ ദരിദ്രരും ദളിതരും മർദ്ദിതരും ചൂഷിതരുമായ ബഹുഭൂരിപക്ഷത്തിന്, മുകളിൽ നിന്ന് ഔദാര്യത്തിന്റെ പിച്ചക്കാശ് എറിഞ്ഞുകൊടുക്കുന്ന ഔദാര്യ പ്രവർത്തനങ്ങൾ ആഘോഷമാക്കിത്തീർത്ത് അവരെ അടിമകളാക്കുകയല്ല ആവശ്യം (ഔദാര്യ പ്രവർത്തനങ്ങൾ മോശമാണ് എന്നല്ല ഇവിടെ അർത്ഥമാക്കുന്നത്, അതിന്റെ പിന്നിലെ തെറ്റായ മനോഭാവമാണ്). നമ്മളിൽ ഒരു വ്യക്തിയായി ദൈവത്തിന്റെ മക്കളായി അവരെ ആദരിച്ച് അംഗീകരിച്ച് അവരുടെ വേദനകളിലും യാതനകളിലും ഇല്ലായ്മകളിലും ദൈവിക സ്നേഹത്തിന്റെ വികാരവായ്പിൽ അവരുമായി ഐക്യദാർഢ്യപ്പെടുകയാണ് ആവശ്യം. അവിടെയാണ് യഥാർത്ഥ ക്രിസ്തീയ ധാർമ്മികത നാം മനസ്സിലാക്കേണ്ടത്. സ്നേഹത്തിലും കൂട്ടായ്മയിലും കടമയുടെയും കടപ്പാടിന്റെയും ചുമതലാബോധത്തിന്റെയും അടിസ്ഥാനത്തിൽ ദരിദ്രരുമായി ഭൗതിക വസ്തുക്കൾ നീതിപൂർവ്വമായി പങ്കിടണം; ഔദാര്യഭാവത്തിലല്ല, അവരത് അർഹിക്കുന്നു എന്ന ഭാവത്തിൽ തന്നെ.

**5. മിഷനും നിത്യസ്നേഹ കൂടാരവും**

ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ് തിരുമേനി ഏറ്റവും ഒടുവിൽ എഴുതിയ പുസ്തകമാണ് "നിത്യസ്നേഹ കൂടാരം. ഇളകാത്ത കുറ്റിയും പൊട്ടാത്ത കയറും." നാംസിന്റെ ജൂബിലി കോൺഫ്രൻസിന്റെ പഠന ഗ്രന്ഥവും ഇതു തന്നെയാണ്. കൊടികുത്തിവാഴുന്ന സ്വാർത്ഥ സ്നേഹത്തിന്റെ ചരിത്രപരവും ഘടനാപരവുമായ സകല വ്യവസ്ഥിതികളേയും ജീവിതശൈലികളേയും ശക്തമായി വിമർശനവിധേയമാക്കിക്കൊണ്ട് ആത്യന്തികമായി ഉണ്ടാകാനിരിക്കുന്ന ദൈവഇഷ്ടം പൂർണ്ണമായി നിറവേറപ്പെടുന്ന ദൈവരാജ്യത്തിന്റെ മഹത്വപൂർണ്ണമായ ദർശനത്തെ സമകാലിക കാഴ്ചപ്പാടിൽ വിചിന്തനം ചെയ്യുക മാത്രമല്ല എല്ലാ തലങ്ങളിലും വരുത്തേണ്ട മാറ്റങ്ങളെപ്പറ്റി ഉറക്കെ ചിന്തിക്കുകയും ചെയ്യുന്നു. ദൈവികസ്നേഹത്തിന്റെ ഒരു ഹരിത വിപ്ലവം മനുഷ്യഹൃദയങ്ങളിൽ ഉണ്ടാകണം. അതുണ്ടാകണമെങ്കിൽ മനുഷ്യ ഹൃദയങ്ങൾ വിനയത്തിന്റേയും വിശുദ്ധിയുടെയും വിളനിലങ്ങളാകണം. പാപത്തിന്റെ പറക്കാരകളും മുള്ളുകളും മുൾച്ചെടികളും ആദ്ധ്യാത്മിക സാധനകളുടെ അനുഷ്ഠാനങ്ങളാൽ ഉഴുതു മറിച്ച് പെറുക്കി എറിയപ്പെടണം. അങ്ങനെ വിശുദ്ധിയുടെ വിളനിലത്തിൽ വിശ്വാസത്തിന്റെ വിത്ത് ശക്തമായി മുളച്ചുവരും. അത് പുഷ്ക്കലമായ ചെടിയായി വളർന്ന് സ്നേഹത്തിന്റെ ഫലങ്ങൾ പുറപ്പെടുവിക്കും. അങ്ങനെ രൂപപ്പെടുകയും രൂപാന്തരപ്പെടുകയും ചെയ്യുന്ന ഹൃദയങ്ങളുടെ സംഗമം നിസ്വാർത്ഥ സ്നേഹത്തിന്റെ കൂട്ടായ്മയായി പരിണമിക്കും. അവിടെ പരിശുദ്ധാത്മ നിറവും നിയന്ത്രണവും മൂലം മനുഷ്യൻ മറ്റുള്ളവർക്കായി ത്യാഗപൂർവ്വം പങ്കിട്ടും ശുശ്രൂഷിച്ചും ജീവിക്കും. ആദ്ധ്യാത്മിക സർഗ്ഗചേതനയുടെ പര്യായങ്ങളായി പരിണമിക്കുന്ന അതുപോലെയുള്ള വിശുദ്ധ സംഘങ്ങൾ സമൂഹത്തെ പുളിപ്പിക്കുന്ന വസ്തുവായി അന്ധകാരത്തെ മാറ്റുന്ന പ്രകാശമായി പരിണമിക്കും. ഈ രൂപാന്തരത്തിലേക്ക് സഭയിലെ ജനങ്ങളേയും മറ്റു സമൂഹങ്ങളേയും വഴിനടത്തുകയും ആത്യന്തികമായി സകലരും ദൈവസന്നിധിയിൽ അദൃശ്യഗണങ്ങളോടൊപ്പം നിന്ന് ദൈവത്തെ മഹത്വപ്പെടുത്തുന്ന നിത്യസ്നേഹ കൂടാരത്തെ ലക്ഷ്യമാക്കി ചരിക്കുകയും ചെയ്യുക എന്നതാണ് ചരിത്രത്തിൽ സഭയുടെ ദൗത്യം.



**Geevarghese Mar Philexinos Visiting Archbishop George Antonisamy of Chennai Mylapore Diocese.**



**പ. മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ അഹമ്മദാബാദ് സെന്റ് മേരീസ് ഓർത്തഡോക്സ് കത്തീഡ്രലിൽ.**



**കർണ്ണാടകയിലെ കുവേമ്പു യൂണിവേഴ്സിറ്റിയിൽ നിന്നും എം.എസ്.സി. സുവോളജിയിൽ രണ്ടാം റാങ്ക് നേടിയ നിരീക്ഷാ എം. സ്കറിയ. ബ്രഹ്മവാർ ഭദ്രാസനത്തിലെ നരസിംഹ രാജപുരം സെന്റ് മേരീസ് ഇടവകാംഗം.**



**ഓർത്തഡോക്സ് ക്രൈസ്തവ യുവജനപ്രസ്ഥാനം കേന്ദ്രകമ്മിറ്റിയിലേക്ക് പ്രത്യേക ക്ഷണിതാവായി യുഎഇ സോണൽ മുൻ സെക്രട്ടറി ബെൻസൻ ബേബിയെ പ്രസിഡന്റ് ഗീവർഗീസ് മാർ യൂലിയോസ് നിയമിച്ചു. യുഎഇ അൽ ഐൻ സെന്റ് ഡയനേഷ്യസ് ഓർത്തഡോക്സ് പള്ളി ഇടവകാംഗമാണ്.**

# “സ്വർഗ്ഗത്തിൽ നിന്നുള്ള അപ്പം”

## പെന്തിക്കോസ്തിക്കുശേഷം മൂന്നാമത്തെ ഞായറാഴ്ച

## വി. യോഹന്നാൻ 6:35-46

**ഫിലിപ്പോസ് റമ്പാൻ**
(ജ്യോതിസ് ആശ്രമം, അബു റോഡ്, രാജസ്ഥാൻ)



പെന്തിക്കോസ്തി പെരുന്നാളിനു ശേഷമുള്ള ഞായറാഴ്ചകളിലെ വേദഭാഗങ്ങൾ നാം പരിശോധിക്കുമ്പോൾ യേശുതമ്പുരാന്റെ പരസ്യശുശ്രൂഷയുടെ ആരംഭകാലഘട്ടത്തെക്കുറിച്ചാണ് പൊതുവേ നമുക്ക് കാണാൻ സാധിക്കുന്നത്. സന്ധ്യയുടെയും (വി. മർക്കോസ് 6:4-13) പ്രഭാതത്തിന്റെയും (വി. ലൂക്കോസ് 9:1-11) വായനകളിൽ യേശുതമ്പുരാന്റെ പരസ്യശുശ്രൂഷയുടെ ആരംഭം കുറിച്ചുകൊണ്ട് തന്റെ ശിഷ്യഗണത്തിൽ നിന്ന് 12 പേരെ തിരഞ്ഞെടുത്ത് അവരെ വിവിധ സ്ഥലങ്ങളിലേക്ക് അയക്കുന്നു. ക്രൈസ്തവ സഭയുടെ അടിസ്ഥാനമാണ് ഈ അപ്പോസ്തോലന്മാർ. ഒരു പ്രത്യേക ദൗത്യമായി അയക്കപ്പെട്ടവൻ എന്നാണ് അപ്പോസ്തോലൻ എന്ന പദത്തിന്റെ അർത്ഥം. ഇന്ന് സഭയിൽ അപ്പോസ്തോലൻ എന്ന പദവും ശ്ലീഹാ എന്ന പദവും പ്രധാനമായും പന്തിരു ശിഷ്യന്മാരെ കുറിക്കുവാൻ ഉപയോഗിക്കുന്നു. കർത്താവിന്റെ 12 അപ്പോസ്തോലന്മാർ യിസ്രായേലിന്റെ ഗോത്രങ്ങളുടെ എണ്ണത്തിൽ നിന്നു വന്നതാണ്. “നിങ്ങൾ 12 സിംഹാസനങ്ങളിൽ ഇരുന്ന് യിസ്രായേലിന്റെ 12 ഗോത്രങ്ങളെയും ന്യായം വിധിക്കും.”

ജൂൺമാസം 16 മുതൽ 29-ാം തീയതിവരെ പരിശുദ്ധ സഭ അപ്പോസ്തോലന്മാരെ ഓർത്തുകൊണ്ട് ശ്ലീഹാനോമ്പ് ആചരിക്കുന്നു. 12 ശ്ലീഹന്മാരെയും വി. പൗലോസ് ശ്ലീഹായെയും കൂടി ഓർത്തുകൊണ്ട് ഈ നോമ്പ് 13 ദിവസം നീണ്ടു നിൽക്കുന്നു. ഇവരിൽ ചിലർ വി. യോഹന്നാൻ സ്നാപകന്റെ ശിഷ്യന്മാർ ആയിരുന്നു. ശിഷ്യഗണത്തിലേക്ക് ആദ്യം വന്ന വ്യക്തി വി. അന്ത്രെയോസാണ്. വി. പത്രോസ് ഏറ്റവും പ്രായം കൂടിയ വ്യക്തിയും വി. യോഹന്നാൻ ഏറ്റവും പ്രായം കുറഞ്ഞ ആളും ആണ്. വി. യോഹന്നാൻ ഒഴിച്ച് ബാക്കി എല്ലാവരും രക്തസാക്ഷി മരണം പ്രാപിച്ചവർ ആണ്. വി. യോഹന്നാൻ സ്വാഭാവിക മരണം വരിച്ചു യൂദായ്ക്ക് പകരം ശിഷ്യഗണത്തിലേക്ക് മത്ഥിയാസിനെ തിരഞ്ഞെടുക്കുന്നു. കൂടാതെ വി. പൗലോസ് ജാതികളുടെ അപ്പോസ്തോലൻ എന്ന പേരിൽ അറിയപ്പെടുന്നു.

അവൻ പന്തിരുവരെ അടുക്കൽ വിളിച്ചു. സകല ഭൂതങ്ങളുടെമേലും വ്യാധികളെ സൗഖ്യമാക്കുവാനും അവർക്ക് ശക്തിയും അധികാരവും കൊടുത്തു (വി. ലൂക്കോസ് 9:1). ആകയാൽ നിങ്ങൾ പുറപ്പെട്ട് പിതാവിന്റെയും, പുത്രന്റെയും, പരിശുദ്ധാത്മാവിന്റെയും നാമത്തിൽ സ്നാനം കഴിപ്പിച്ചും ഞാൻ നിങ്ങളോടു കല്പിച്ചതു ഒക്കെയും പ്രമാണിപ്പാൻ തക്കവണ്ണം ഉപദേശിച്ചുകൊണ്ടും സകല ജാതികളെയും ശിഷ്യരാക്കിക്കൊൾവിൻ. ഞാനോ ലോകാവസാനത്തോളം എല്ലാനാളും നിങ്ങളോടുകൂടി ഉണ്ട് (വി. മത്തായി 28:19-20). എന്നാൽ പരിശുദ്ധാത്മാവ് നിങ്ങളുടെ മേൽ വരുമ്പോൾ നിങ്ങൾ ശക്തി ലഭിച്ചിട്ട് യെരുശലേമിലും, യഹൂദ്യയിൽ എല്ലായിടത്തും, ശമര്യയിലും ഭൂമിയുടെ അറ്റത്തോളവും എന്റെ സാക്ഷികൾ ആകും (അ. പ്ര. 1:8). ഇങ്ങനെ അപ്പോസ്തോലന്മാരെ ക്രിസ്തു ഏൽപിച്ച ദൗത്യം ഭൂമിയുടെ അറ്റത്തോളം പോയി എന്റെ സുവിശേഷം അറിയിക്കുക എന്നാണ്. കാരാഗ്രഹത്തിൽ അടയ്ക്കപ്പെട്ട അവസരത്തിലും, നാടുകടത്തപ്പെട്ടപ്പോഴും, പീഡനങ്ങൾ സഹിക്കേണ്ടി വന്നപ്പോഴും മരണം വരിക്കേണ്ടി വന്നഅവസരത്തിലും അവർ മുൻഗണന നൽകിയത് ക്രിസ്തു ഏൽപിച്ച ദൗത്യത്തിനാണ്. സാധാരണജീവിതത്തിൽ നിന്ന് വന്നവരാണ് അപ്പോസ്തോലന്മാർ, അതായത് മത്സ്യത്തെ പിടിക്കുന്നവരിൽ നിന്ന് മനുഷ്യരെ പിടിക്കുന്ന അവസ്ഥയിലേക്ക്. അവർ തങ്ങൾ ആരാണെന്നും തങ്ങളുടെ ഉത്തരവാദിത്വങ്ങൾ എന്താണെന്നും ഉത്തമബോധ്യം ഉള്ളവരായിരുന്നു.

ഇന്ന് നാം പലപ്പോഴും നമ്മുടെ ഉത്തരവാദിത്വത്തെക്കുറിച്ച് ബോധ്യമില്ലാത്തവരായി ജീവിക്കുന്നു. ആകയാൽ നിങ്ങൾ അന്യന്മാരും പരദേശികളുമല്ല.



വിശുദ്ധന്മാരുടെ സഹപൗരന്മാരും ദൈവത്തിന്റെ ഭവനക്കാരുമത്രേ. ക്രിസ്തു യേശു തന്നേ മൂലക്കല്ലായിരിക്കെ നിങ്ങളെ അപ്പോസ്തോലന്മാരും പ്രവാചകന്മാരും എന്ന അടിസ്ഥാനത്തിന്മേൽ പണിതിരിക്കുന്നു. അവനിൽ കെട്ടിടം മുഴുവൻ യുക്തമായി ചേർന്നു കർത്താവിൽ വിശുദ്ധ മന്ദിരമായി വളരുന്നു. അവനിൽ നിങ്ങളെയും ദൈവത്തിന്റെ നിവാസമാകേണ്ടതിനു ആത്മാവിനാൽ ഒന്നിച്ചു പണിതു വരുന്നു. (എഫേസ്യർ 2: 19-22) വീണ്ടും പത്രോസ് ശ്ലീഹായുടെ ലേഖനത്തിൽ ഇപ്രകാരം വായിക്കുന്നു. “നിങ്ങളോ അന്ധകാരത്തിൽ നിന്നു തന്റെ അത്ഭുത പ്രകാശത്തിലേക്ക് നിങ്ങളെ വിളിച്ചവന്റെ സൽഗുണങ്ങളെ ഘോഷിപ്പാന്തക്കവണ്ണം തിരഞ്ഞെടുക്കപ്പെട്ട ഒരു ജാതിയും രാജകീയ പുരോഹിതവർഗ്ഗവും വിശുദ്ധ വംശവും സ്വന്തജനവും ആകുന്നു.” (1 പത്രോസ് 2:9). ആകയാൽ നമ്മെ വിളിച്ചവന്റെ വിളിയോട് വിശ്വസ്തത പുലർത്തുവാൻ നമുക്ക് കഴിയണം.

ഇന്നത്തെ വേദഭാഗം വി. യോഹന്നാൻ 6-ാം അദ്ധ്യായം 35 മുതൽ 46 വരെയുള്ള വേദഭാഗങ്ങളാണ്. യേശുക്രിസ്തു പറയുന്നു “ഞാൻ ജീവന്റെ അപ്പമാകുന്നു” എന്റെ അടുക്കൽ വരുന്നവനു വിശക്കുകയില്ല. എന്നിൽ വിശ്വസിക്കുന്നവനു ഒരുനാളും ദാഹിക്കുകയില്ല. എന്നാൽ നിങ്ങൾ എന്നെ കണ്ടിട്ടും വിശ്വസിക്കുന്നില്ല എന്നു ഞാൻ നിങ്ങളോടു പറഞ്ഞുവല്ലോ. പിതാവു എനിക്കു തരുന്നതൊക്കെയും എന്റെ അടുക്കൽ വരും. എന്റെ അടുക്കൽ വരുന്നവനെ ഞാൻ ഒരുനാളും തള്ളിക്കളയുകയില്ല. ഞാൻ എന്റെ ഇഷ്ടമല്ല എന്നെ അയച്ചവന്റെ ഇഷ്ടമത്രേ ചെയ്‌വാൻ സ്വർഗ്ഗത്തിൽ നിന്ന് ഇറങ്ങി വന്നിരിക്കുന്നത്. അവൻ എനിക്കു തന്നതിൽ ഒന്നും ഞാൻ കളയാതെ എല്ലാം ഒടുക്കത്തെ നാളിൽ ഉയിർത്തെഴുന്നേൽപ്പിക്കണം എന്നാകുന്നു എന്നെ അയച്ചവന്റെ ഇഷ്ടം. ഇതൊക്കെ കേട്ടപ്പോൾ യഹൂദന്മാർ ഇവൻ യോസഫിന്റെ പുത്രനായ യേശു വല്ലയോ? ഇവന്റെ അപ്പനെയും അമ്മയെയും നാം അറിയുന്നുവല്ലോ. പിന്നെ ഞാൻ സ്വർഗ്ഗത്തിൽ നിന്നു ഇറങ്ങിവന്നു എന്നു ഇവൻ പറയുന്നത് എങ്ങനെ എന്നു ചോദിക്കുവാൻ തുടങ്ങി. അപ്പോൾ യേശു അവർക്കു മറുപടി നൽകുന്നു. എന്നെ അയച്ച പിതാവു ആകർഷിച്ചിട്ടല്ലാതെ ആർക്കും എന്റെ അടുക്കൽ

വരുവാൻ കഴിയുകയില്ല. സ്വർഗ്ഗത്തിൽ നിന്നു ഇറങ്ങിയ ജീവനുള്ള അപ്പം ഞാൻ ആകുന്നു. ഈ അപ്പം തിന്നുന്നവൻ എല്ലാം എന്നേക്കും ജീവിക്കും. ഞാൻ കൊടുപ്പാനിരിക്കുന്ന അപ്പമോ ലോകത്തിന്റെ ജീവനുവേണ്ടി ഞാൻ കൊടുക്കുന്ന എന്റെ മാംസം ആകുന്നു.

### ഞാൻ ആകുന്നു ജീവന്റെ അപ്പം

ഈ സുവിശേഷത്തിൽ 'ഞാനാകുന്നു" എന്നുള്ള ഏഴു പ്രസ്താവനകളുണ്ട്. അതിൽ ഏറ്റവും ആദ്യത്തേതാണ് ഇത്. യേശു നമ്മുടെ ഭക്ഷണവും ജീവനുമാകുന്നു. ഈ ലോകത്തിൽ മനുഷ്യന്റെ ജീവന്റെ നിലനിൽപിനു ഏറ്റവും ആവശ്യമുള്ള ഒന്നാണ് ആഹാരം, അപ്പം എന്നുള്ളത്. ആ അപ്പം താൻ ആകുന്നു എന്നാണ് ക്രിസ്തു പറയുന്നത്. അവിടുന്നു നമ്മുടെ ജീവിതത്തെ പരിപോഷിപ്പിക്കുന്നു. ആഹാരം ഇല്ലാതെ ഐഹിക ജീവിതം അസാദ്ധ്യമായിരിക്കുന്നതുപോലെ ക്രിസ്തുവിനെ കൂടാതെ യഥാർത്ഥമായ ജീവിതം അസാദ്ധ്യമാണ്. ക്രിസ്തുവിനെ കൂടാതെ നമുക്ക് ഒന്നും ചെയ്യുവാൻ സാധിക്കുകയില്ല. ക്രിസ്തു ഇവിടെ തന്നെ താരതമ്യപ്പെടുത്തിയിരിക്കുന്നത് അപ്പത്തോടാണ്. ആഹാരം എത്രമാത്രം നമുക്ക് അത്യന്താപേക്ഷിതമാണോ അതേപോലെ തന്നെ ക്രിസ്തുവിന്റെ സാന്നിദ്ധ്യവും നമ്മുടെ ജീവിതത്തിൽ എപ്പോഴും ആവശ്യമാണ്. അവനെ കൂടാതെ നമുക്ക് ഒന്നും ചെയ്യുവാൻ സാധിക്കുകയില്ല.

ക്രിസ്തു അവനെ നമുക്ക് ആഹാരമായി നൽകിയിരിക്കുന്നു. "ഞാൻ കൊടുപ്പാനിരിക്കുന്ന അപ്പമോ ലോകത്തിന്റെ ജീവനുവേണ്ടി അവൻ കൊടുക്കുന്ന എന്റെ മാംസം ആകുന്നു" (വി. യോഹന്നാൻ 6:51) എന്റെ മാംസം തിന്നുകയും എന്റെ രക്തം കുടിക്കുകയും ചെയ്യുന്നവൻ എന്നിലും ഞാൻ അവനിലും വസിക്കുന്നു. ഈ അപ്പം തിന്നുന്നവൻ എന്നേക്കും ജീവിക്കും. നിങ്ങൾ മനുഷ്യപുത്രന്റെ മാംസം തിന്നാതെയും അവന്റെ രക്തം കുടിക്കുകയും ചെയ്യാതിരുന്നാൽ നിങ്ങൾക്ക് ഉള്ളിൽ ജീവനില്ല. എന്റെ മാംസം തിന്നുകയും എന്റെ രക്തം കുടിക്കുകയും ചെയ്യുന്നവനു നിത്യജീവൻ ഉണ്ട്. ഒടുക്കത്തെ നാളിൽ ഞാൻ അവനെ ഉയിർത്തെഴുന്നേൽപ്പിക്കും. പാപികളായ നമുക്ക് പാപമോചനവും ആത്മപോഷണവും സമൃദ്ധമായ ജീവനും ലഭിക്കുവാൻ വി. കുർബ്ബാനയിലൂടെ കർത്താവ് തന്നെ തന്നെ നമുക്ക് നൽകുന്നതിനാൽ അത് ജീവന്റെ അപ്പമാണ്. അന്ത്യഅത്താഴസമയത്തും (വി. മത്തായി 26:26) അയ്യായിരംപേർക്ക് അപ്പം നൽകുമ്പോഴും അപ്പമെടുത്ത് വാഴ്ത്തി നുറുക്കി നൽകുമ്പോൾ പാപമോചനവും നിത്യജീവനുമൊക്കെ സാദ്ധ്യമാകുന്നു. യോഗ്യതയോടെ അവനെ സ്വീകരിക്കുന്നവർക്ക് നിത്യജീവനും പാപമോചനവും ലഭിക്കും എന്ന് ക്രിസ്തു പഠിപ്പിക്കുന്നു. വി. കുർബ്ബാന വഴിയായി നിത്യജീവനെ പ്രദാനം ചെയ്യുന്ന ജീവന്റെ അപ്പമായ ക്രിസ്തുവിനെ നാം വഹിക്കുന്നു എന്നു സ്വർണ്ണ നാവുകാരനായ മാർ ക്രിസോസ്റ്റം പഠിപ്പിക്കുന്നുണ്ട്.

### തന്റെ അടുക്കൽ വരുന്നവരെ നിരസിക്കുന്നില്ല

എന്റെ അടുക്കൽ വരിക (വി. മത്തായി 1:28) എന്ന് ഏവരേയും ആഹ്വാനം ചെയ്യുന്നു. പിതാവ് പാത കാണിച്ചു കൊടുക്കുന്നവരെല്ലാം യേശുവിന്റെ അരികിലേക്ക് വരുന്നു. തന്റെ അടുക്കൽ വരുന്ന ആരെയും അവിടുന്നു നിരസിക്കുന്നില്ല. പിന്നെയോ അവരെ നഷ്ടപ്പെടുത്താതെ കാത്തുസൂക്ഷിക്കുകയും അവസാന നാളിൽ പിതാവിനു സമർപ്പിക്കുകയും ചെയ്യുന്നു. (1 കോരി. 15:28). അന്ത്യദിനത്തിൽ അവരെ ഉയിർപ്പിച്ചുകൊണ്ടാണ് അതു സാധിക്കുന്നത്. അപ്പോൾ യേശു നൽകുന്ന ദാനം ഈ ലോകത്തിൽ മാത്രം ഒതുങ്ങി നിൽക്കുന്നതല്ല. നിത്യതയിലേക്ക് വ്യാപിച്ചു കിടക്കുന്നതാണ്. ദൈവത്താൽ നിയമിക്കപ്പെട്ടവർ മാത്രമേ തന്റെ അടുക്കൽ വരികയുള്ളു. "എന്നെ അയച്ച പിതാവു ആകർഷിച്ചിട്ടല്ലാതെ ആർക്കും എന്റെ അടുക്കൽ വരുവാൻ കഴിയുകയില്ല. ഒടുക്കത്തെ നാളിൽ ഞാൻ അവനെ ഉയിർത്തെഴുന്നേൽപ്പിക്കും (വി. യോഹന്നാൻ 6:44). പിതാവിന്റെ നടത്തിപ്പിനു തങ്ങളുടെ ഹൃദയങ്ങൾ തുറക്കുന്നവരും, ആ നടത്തിപ്പ് തങ്ങളുടേതാക്കി തീർക്കുവാൻ ശ്രമിക്കുന്നവരും ക്രിസ്തുവിന്റെ അടുക്കലേക്കുവരും.

എല്ലാവർക്കും ദൈവത്തെ അറിയുവാനുള്ള മാർഗ്ഗം യേശുവാണ്. പിതാവിനെ അറിയുന്ന യേശുവുമായി വിശ്വാസം വഴി ബന്ധപ്പെടുന്നവരെല്ലാം നിത്യജീവൻ പ്രാപിക്കുന്നു. "വിശ്വസിക്കുന്നവനു നിത്യജീവൻ ഉണ്ട്." (വിയ യോഹന്നാൻ 6:47). ഈ ഒരു കാര്യം നമുക്ക് പരിചയപ്പെടുത്തി തന്നവരാണ് വി. അപ്പോസ്തോലന്മാർ. ക്രിസ്തു ജീവന്റെ അപ്പമായി തീർന്നതുപോലെ ഈ അപ്പോസ്തോലന്മാരും ലോകത്തെ ക്രിസ്തുവിങ്കലേക്ക് നയിക്കുവാനായി രക്തസാക്ഷി മരണത്തിലൂടെ സ്വയം അപ്പമായി മാറി. നമ്മെ വിശ്വാസത്തിൽ ജനിപ്പിച്ച പരിശുദ്ധ മാർ തോമാശ്ലീഹാ ഉൽപ്പെടെയുള്ള എല്ലാ അപ്പോസ്തലന്മാരെയും നമുക്ക് ഓർക്കാം. വിശുദ്ധ ശ്ലീഹാ നോമ്പിലെ സന്ധ്യാപ്രാർത്ഥനയുടെ ബോവൂസായിൽ നാം ഇപ്രകാരം പ്രാർത്ഥിക്കുന്നു "കർത്താവെ വിശുദ്ധ ശ്ലീഹന്മാരുടെ പ്രാർത്ഥനകളാൽ അവരെപ്പോലെ ഞങ്ങൾ ലോകത്തെയും അതിന്റെ മോദങ്ങളെയും ജയിച്ച് പരമാനന്ദകരമായ ആ ലോകത്തിലെ നിത്യജീവനെ ഗ്രഹിപ്പാനും അവകാശിപ്പാനും യോഗ്യരായിത്തീരണമേ. ശരീരത്തെ കൊല്ലുന്നവരെ ഭയപ്പെടാതെ ആത്മാവിനെയും ശരീരത്തെയും അഗ്നിനരകത്തിൽ ഇടുവാൻ കഴിയുന്നവനെ ഭയപ്പെടുവാനും ശരീരത്തെക്കാൾ ആത്മവെടിപ്പിനെയും വിശുദ്ധിയെയും കരുതി ക്രിസ്ത്യാനിക്കുചിതമായ പ്രകാരം ജീവിപ്പാനും നിന്റെ കൃപ ഞങ്ങൾക്ക് സഹായമായിരിക്കണമെ." ക്രിസ്തു വാഗ്ദാനം ചെയ്ത നിത്യജീവനെ അവകാശിപ്പാൻ ഈ പരിശുദ്ധ ശ്രീഹന്മാരുടെ മദ്ധ്യസ്ഥതയാലും പ്രാർത്ഥനയാലും നമുക്ക് സംഗതിയാകട്ടെ.





പരുമല നെഫ്രോളജി വിഭാഗത്തിന്റെയും ക്രിട്ടിക്കൽ കെയർ വിഭാഗത്തിന്റെയും സംയുക്താഭിമുഖ്യത്തിൽ **NEPHROCRIT 2K23 - An update on CRRT (CME)** സംഘടിപ്പിച്ചു. കോട്ടയം, പത്തനംതിട്ട, കൊല്ലം, ഇടുക്കി, ആലപ്പുഴ, തിരുവനന്തപുരം ജില്ലകളിലെ പ്രമുഖ നെഫ്രോളജിസ്റ്റ്മാരും ക്രിട്ടിക്കൽ കെയർ വിദഗ്ധരും പങ്കെടുത്തു.




**Bethany St. John's English Higher Secondary School has been honoured with an award for 100% excellence in the SSLC Examination (2022-23) by Kunnamkulam Municipality.**



# "The Fading Hunger and the Feeding World"

## (Third Sunday after the Pentecost)
## John 6:35-46

### Fr. Geevarghese Thomas

For any outcome in the form of desired growth or development, there must be a feeding. The codes that are input or fed give a desired programmed output. The process of heating (feeding heat as an external factor ) included in any laboratory experiment gives an outcome. The process of feeding any firm in the form of your time and talents, gives you desirable returns. Life balances on the equation of hunger (wanting) been fed in some or the other way. Jesus Christ, the Son of God said, "I am the bread of life. Whoever comes to me will never go hungry, and whoever believes in me will never be thirsty" (John 6:35). What do we got to learn from these words of Christ?

**Reflections**

**1. The hunger fed with the Bread of Life results in Christ's likeness.**

According to the *Bhagwad Gita*, the design of the human life in the cosmic system is thus- every individual has to go through three types of distresses, which are : *aadi-daivik, aadi-bhautik* and *aadhyatmik. Aadi-daivik* distress refers to those caused by natural calamities. *Aadi-bhautik* distress refers to crimes, injustice and even a pandemic caused by other physical entities. *Aadhyatmik* distress refers to anxiety, depression, dilemma, stress etc. which takes birth within an individual. In Christianity, the Laws and the Prophets which in the fullness of time was fulfilled in the economy of Jesus Christ, highlights God's indulgence in the distressed sojourn of God's creation. Yes, life on earth is a sojourn to something incomprehensible and transcending to the mortal nature. And we need the "Bread of Life" to potentially inherit and lead ourselves to Eternal Life. The utmost sanguinity of human history is God's indulgence in all facets of distresses. The aforesaid three types of distresses and God's indulgence can be seen in the exodus of Israelites to the promised land. The oppressions *(aadi-bhautik)* by the Pharaoh, the scarcity of food (relatable to *aadi-daivik*), the anxious and complaining mind and lack of faith *(aadhyatmik)* of the Israelites even after many Godly interventions, all resemble the distresses mentioned earlier. But, the Omniscient God the Creator has never divested His creation from God's love. As, in the exodus, God has chosen Moses to deliver them from Pharaoh. As, in the exodus God poured Manna from Heaven. As, in the exodus, God offered them occasions to transform from being obstinate to being optimistic. At this point, it is interesting to note that the underlying reality of the exodus was the promised land.

The exodus of the Israelites can be compared to the oppression, providence and restoration of the fallen nature of human life. The creation entered the phase of oppression through sin (the hunger for the desire of becoming like God unlawfully). In the fullness of time, the fuit from the Tree of Life, which was once ignored became flesh. As, God provided Manna from Heaven for the Israelites to survive in the wilderness, Jesus Christ the Son of God offered His Body as the Bread of Life, so that whoever believes in Him shall be raised (from the state or result of sin) to Eternal Life. The restoration of the Israelites to the promised land is the unfailing hope for us to grow in His likeness, by being fed by the Holy Mysteries. The more we participate lawfully in the Body and Blood of Christ, the more we inherit Christ's likeness. The more we grow in Christ's likeness, the more are we assured to be restored eternally in the Paradisiacal ethnicity of God's creation. Because, only God can be intrinsically attributed with eternity. Whereas, the creation is gifted to enter this state only by becoming like God sacramentally. And this is the way an Individual as well as the Church grows in terms of spirituality – "to become like God".

Whereas, "the hunger" for growing in the likeness of God is drastically fading in the pursuit of being fed by the world! Today, the world feeds us with an ample of things. We are continuously tamed to feed on things hindering the growth of our soul's potential. In the mirage of our self-glory, we are constantly fed by the emerging AI technology, through materials, through materialized relations etc. The Lord's Day is fading especially from the lives of young minds and is been converted into a lost day! With this loss, we may gain and grow in the glories of the world. But this will make Christ deplete from our inner selves. With this, we may bear a Christian identity, but we will fail to become an another Christ. Failing to grow in His likeness is falling to feed on the world's bait. Jesus says- "And this is the will of him who sent me, that I shall lose none of all those he has given me, but raise them up at the last day" (John 6:39). God never wills to lose a single creation fashioned in His image. But, we must constantly grow in His likeness, through believing and receiving Him as the Bread of Life, to combat the distresses affecting our soul and thus inherit the promise of the Eternal Life on the last day.

**Conclusion**

St. Paul the apostle reminds us, "Because He Himself suffered when He was tempted, He is able to help those who are being tempted" (Hebrews 2:18). Christ our Lord through His sacrifice has given us a promise to participate. It is more of His assured presence and blessings we receive mystically to surpass the devastating temptations and distresses. But, we need to discern how effectively are we maintaining our spiritual growth lawfully and at the same time distancing ourselves from the feedings which fade the spiritual hunger in us. May God bless us. ◆

"നമ്മുടെ സഭ ദൈവത്തിന്റെ വകയാണെന്നും അതു ഒരിക്കലും നശിച്ചു പോകാൻ ഇടയില്ലെന്നും നിങ്ങൾക്കു നല്ലപോലെ വിശ്വാസം ഉണ്ടായിരിക്കേണ്ടതാണ്. സഭ ദൈവത്തിന്റെ സ്വന്തമാണെന്നും അതിൽ സ്വാഭിപ്രായം നട്ടു വളർത്താൻ ആർക്കും ദൈവം അവകാശം നൽകിയിട്ടില്ലെന്നും എല്ലാവരും ധരിച്ചിരിക്കേണ്ടതാണ്."

**– പ. വട്ടശ്ശേരിൽ തിരുമേനി**



മലങ്കര ഓർത്തഡോക്സ് സഭയുടെ സി.ബി.എസ്.സി. സ്കൂളുകളുടെ മാനേജർ ഡോ. ഗീവർഗ്ഗീസ് മാർ ബർന്നബാസ് മെത്രാപ്പോലീത്താ കൊമ്മേരി എം.ജി.എം. പബ്ലിക്ക് സ്കൂൾ സന്ദർശിക്കുകയും പ്രവർത്തനങ്ങൾ വിലയിരുത്തുകയും ചെയ്തു. സ്കൂൾ ലോക്കൽ മാനേജർ ഫാ. നോബിനും സ്കൂൾ അദ്ധ്യാപകരും വിദ്യാർത്ഥികളും ചേർന്ന് സ്വീകരിച്ചു.




പൗലോസ് മാർ പക്കോമിയോസ് ശാലേം ഭവൻ സഹോദരങ്ങൾക്ക് കറ്റാനം സെന്റ് സ്റ്റീഫൻസ് ഇംഗ്ലീഷ് മീഡിയം സ്കൂൾ കുട്ടികൾ ഉച്ച ഭക്ഷണത്തിനുള്ള പൊതിച്ചോറ് സ്കൂളിൽ നടന്ന മീറ്റിങ്ങിൽ വച്ച് നൽകി. ഫാ. പി ഡി സഖറിയ, സ്കൂൾ പ്രിൻസിപ്പാൾ, മാനേജ്മെൻറ് കമ്മിറ്റി അംഗങ്ങൾ എന്നിവർ സന്നിഹിതരായിരുന്നു.

## കെൻ മാത്യൂ സ്റ്റാഫോർഡ് സിറ്റി ചെയർമാൻ



അമേരിക്കയിലെ സ്റ്റാഫോർഡ് സിറ്റി ചെയർമാനായി കെൻ മാത്യൂ തിരഞ്ഞെടുക്കപ്പെട്ടു. കായംകുളം കാദീശ കത്തീഡ്രൽ ഇടവകയിൽ കൃഷ്ണപുരം കുന്നത്തു വീട്ടിൽ പരേതരായ ഉമ്മന്റെയും മറിയാമ്മയുടേയും മകനാണ്.

ഇപ്പോൾ അമേരിക്കയിൽ സ്ഥിരതാമസവും, ഹൂസ്റ്റൺ സെന്റ് തോമസ് പള്ളി ഇടവകാംഗവുമാണ്.



**Dr. Susan Mathew (Member of St. George Orthodox Valiyapally, Palarivattom) received her doctoral degree in Management Studies from Kerala University of Fisheries and Ocean Studies, Kochi.**

**Daughter of Shaji Varghese and Annie Mathew (Kariampallil family). Married to Vinosh Thomas, Zonal Business Manager at Grupo Bimbo Modern Foods, (Kottackal family) and the couple is blessed with son Nivan Thomas John.**



തുമ്പമൺ ഭദ്രാസന യുവജനപ്രസ്ഥാനത്തിന്റെ നേതൃത്വത്തിൽ നടത്തുന്ന 'കൂടൊരുക്കാൻ കൂട്ടുകാർ' എന്ന ഭവന നിർമ്മാണ പദ്ധതിയുടെ ഭാഗമായുള്ള നാലാം ഭവനത്തിന്റെ കല്ലിടീൽ കർമ്മം മാത്യൂസ് മാർ തേവോദോസിയോസ് നിർവഹിച്ചു.




ഭോപ്പാലിൽ നടന്ന 66-മത് ദേശീയ സ്കൂൾ ഗെയിംസിൽ ബോക്സിങ് വിഭാഗത്തിൽ കേരളത്തിനായി വെങ്കല മെഡൽ നേടി നാട്ടിൽ തിരികെ എത്തിയ കുമാരി ഏയ്ഞ്ചൽ മറിയം വർഗീസിനെ അഖില മലങ്കര പ്രാർത്ഥനായോഗം ജനറൽ സെക്രട്ടറി ഫാ.മത്തായി കുന്നിൽ, യുവജന പ്രസ്ഥാനം ചെങ്ങന്നൂർ വൈസ് പ്രസിഡന്റ് ഫാ. മോൻസി വർഗീസ്, ആലാ സെന്റ് ജോർജ് ഇടവക വികാരി ഫാ. സെബി, ഭദ്രാസന യുവജനപ്രസ്ഥാന അംഗങ്ങൾ, ഇടവക അംഗങ്ങൾ എന്നിവർ ചേർന്ന് സ്വീകരിച്ചപ്പോൾ.



സ്വിറ്റ്സർലന്റിൽ നടക്കുന്ന WCC യുടെ രാജ്യാന്തര സമ്മേളനത്തിൽ മലങ്കര ഓർത്തഡോക്സ് സഭയുടെ പ്രതിനിധിയായി സഖറിയാ മാർ നിക്കോളവോസ് മെത്രാപ്പോലീത്തയും ജെറിൻ ഡാനിയേൽ റോയിയും പങ്കെടുക്കും. കായംകുളം കാദീശ ഓർത്തഡോക്സ് കത്തീഡ്രൽ ഇടവകാംഗവും, യുവജനപ്രസ്ഥാനം മാവേലിക്കര ഭദ്രാസന മുൻ ജനറൽ സെക്രട്ടറിയുമായിരുന്ന റോയി ഡി. ഫിലിപ്പിന്റെയും ജ്യോതി റോയിയുടേയും മകനാണ് ജെറിൻ ഡാനിയേൽ.

350 സഭകളിൽ നിന്നും 150 പ്രതിനിധികളോടൊപ്പം മുപ്പത് യുവജന പ്രതിനിധികളും ലോകത്തിന്റെ നാനാഭാഗങ്ങളിൽ നിന്നും സമ്മേളനത്തിൽ പങ്കെടുക്കുന്നുണ്ട്. ജൂൺ 15 മുതൽ 28 വരെ നടക്കുന്ന ഈ സമ്മേളനത്തിൽ ഇൻഡ്യയിൽ നിന്നും രണ്ട് യുവജന പ്രതിനിധികൾക്ക് മാത്രമേ അവസരം ലഭിച്ചിട്ടുള്ളു. അതിൽ ഒരാൾ സി.എസ്.ഐ സഭയിൽ നിന്നും മറ്റൊരാൾ ജെറിൻ റോയിയുമാണ്.



തുരുത്തിക്കര മാർ ഗ്രീഗോറിയോസ് ചാപ്പലിൽ കല്ലിട്ട പെരുന്നാളിന് ഡോ. യാക്കോബ് മാർ ഐറേനിയോസ് മുഖ്യകാർമ്മികത്വം വഹിച്ചു. പുതുതായി നിർമ്മിച്ച കൊടിമരത്തിന്റെ കൂദാശ മെത്രാപ്പോലീത്താ നിർവഹിച്ചു. ഫാ. അലക്സ് പി. ജോർജ്, വികാരി ഫാ. സാംസൺ സാമുവൽ എന്നിവർ സംബന്ധിച്ചു.



ആലഞ്ചേരി സെന്റ് മേരീസ് ഓർത്തഡോക്സ് ദേവാലയത്തിൽ ശാരീരിക അവശതകൾ കാരണം ദീർഘകാലമായി ദേവാലയത്തിലെത്തി ആരാധനയിൽ പങ്കുചേരുവാൻ സാധിക്കാതിരുന്ന മാതാപിതാക്കന്മാരെയും സഹോദരങ്ങളെയും വിശുദ്ധ കുർബ്ബാനക്ക് ദേവാലയത്തിലേക്ക് കൊണ്ടുവരികയും വിശുദ്ധ കുർബാന നൽകുകയും ചെയ്തു.




## നീതിമാന്റെ പിറന്നാൾ കാരുണ്യ ദിനമാക്കി യുവജനപ്രസ്ഥാനം

പരുമല: പരിശുദ്ധ പരുമല തിരുമേനിയുടെ 175-മത് ജന്മദിനത്തിൽ പരുമല സെന്റ് ഗ്രീഗോറിയോസ് യുവജനപ്രസ്ഥാനം തിരുവല്ല താലൂക്ക് ആശുപത്രിയിലെ മുഴുവൻ രോഗികൾക്കും കൂട്ടിരിപ്പുകാർക്കും ഉച്ചഭക്ഷണം നൽകി കാരുണ്യ ദിനമായി ആചരിച്ചു. OCYM മുൻ കേന്ദ്ര ട്രഷറർ ജോജി പി തോമസ്, നിരണം ഭദ്രാസന പടിഞ്ഞാറൻ മേഖല സെക്രട്ടറി ജോജി പരുമല തുടങ്ങിയവർ സന്നിഹിതരായിരുന്നു. ഇടവകയിലെ വീടുകളിൽ നിന്ന് ശേഖരിച്ച ഭക്ഷണ പൊതികളാണ് വിതരണം ചെയ്തത്. യൂണിറ്റ് സെക്രട്ടറി ലിജോ ജോർജ്ജ്, എക്സിക്യൂട്ടീവ് അംഗം യിരമ്യാവ് മാത്യു വർഗീസ്, സെബിൻ റ്റി. സജി തുടങ്ങിയവർ നേതൃത്വം നൽകി..

## പരിശുദ്ധ പിതാവിനൊപ്പം ഒരു സായാഹ്നം

### യുവജന പ്രസ്ഥാനം കേന്ദ്ര നേതൃസമ്മേളനം

കോട്ടയം: ഓർത്തഡോക്സ് ക്രൈസ്തവ യുവജന പ്രസ്ഥാനം കേന്ദ്ര നേതൃസമ്മേളനം കോട്ടയം ദേവലോകം കാതോലിക്കേറ്റ് അരമനയിൽ 2023 ജൂൺ 18 ഞായാറാഴ്ച ഉച്ചകഴിഞ്ഞു 2 മണി മുതൽ നടക്കും. പ. ബസേലിയോസ് മാർ ത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ ഉദ്ഘാടനം ചെയ്യും. യുവജന പ്രസ്ഥാനത്തിന്റെ വിവിധ ഭദ്രാസങ്ങളിൽ നിന്നും എത്തിച്ചേരുന്ന ഡെലിഗേറ്റുകളുമായി പരിശുദ്ധ പിതാവ് സംവദിക്കും. ആനുകാലിക പ്രശ്നങ്ങളെക്കുറിച്ചും, അതിൽ യുവജനങ്ങളുടെ സത്വര ഇടപെടലുകളുടെ അനിവാര്യതയെ കുറിച്ചും യോഗം ചർച്ച ചെയ്യും. സഭയിലെ യുവജനങ്ങളുടെ പ്രശ്നങ്ങളിൽ ക്രിയാത്മക ഇടപെടൽ നടത്തുന്നതിനുള്ള പ്രവർത്തന രൂപരേഖ സമ്മേളനത്തിൽ പരിശുദ്ധ ബാവാ പ്രകാശനം ചെയ്യും. പുതിയ കാലഘട്ടത്തിലെ വെല്ലുവിളികൾ ക്രിയാത്മകമായി നേരിടുവാനുള്ള പദ്ധതികൾ ആവിഷ്കരിക്കുമെന്നു യുവജന പ്രസ്ഥാനം കേന്ദ്ര നേതൃത്വം അറിയിച്ചു. ഡോ. ഗീവർഗീസ് മാർ യൂലിയോസ്, ഫാ. വിജു ഏലിയാസ്, ഫാ. ഷിജി കോശി, പേൾ കണ്ണേത്തു എന്നിവർ നേതൃത്വം നൽകും..



നല്ലില ബഥേൽ സെന്റ് ജോർജ് തീർത്ഥാടന പള്ളിയിൽ വച്ച് നടന്ന കൊല്ലം മെത്രാസന ശുശ്രൂഷക സംഘം വാർഷിക സമ്മേളനം ഡോ. ജോസഫ് മാർ ദിവന്നാസിയോസ് മെത്രാപ്പോലീത്താ ഉദ്ഘാടനം ചെയ്തു.



മുഖ്യമന്ത്രി പിണറായി വിജയൻ യു.എസിലെ ഇന്ത്യൻ എംബസിയിൽ. അബു മാത്തൻ ജോർജ് ഐ.എഫ്.എസ്. (വലത്തെയറ്റം) സമീപം. സെക്കന്റ് സെക്രട്ടറിയും പ്രസ് ആൻഡ് ഇൻഫർമേഷൻ തലവനുമാണ് അബു. കോട്ടയം ദേവലോകം കൊണ്ടോത്ര ഫാ. ഡോ. കെ. എം. ജോർജിന്റെയും പരേതയായ മറിയം ജോർജിന്റെയും പുത്രൻ.